# വിശുദ്ധനൊപ്പം
# ഒരു വിശുദ്ധനാട് യാത്ര

## പൂതിയോട്ട് ഏബ്രഹാം കത്തനാർ

(1083 മേടമാസത്തിൽ (ഏപ്രിൽ 1908) വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, പൗലോസ് മാർ കൂറിലോസ് എന്നിവരുടെ മെത്രാൻ സ്ഥാനാഭിഷേകത്തിനായി യെറുശലേമിലേക്കു പോയ വൈദികസംഘത്തിലുണ്ടായിരുന്ന പൂതിയോട്ട് ഏബ്രഹാം കത്തനാരുടെ യാത്രാ ഡയറിയിലെ രസകരമായ പ്രധാന ഭാഗങ്ങൾ കെ. വി. മാമ്മൻ രചിച്ച പാറേട്ട് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രത്തിൽ നിന്നും സമാഹരിച്ചത്.)

# യെറുശലേം യാത്ര

1083 മേടം പതിമൂന്നിനു (1908 ഏപ്രിൽ) താഴെപ്പറയുന്ന വൈദികർ ഉൾപ്പെടെ 11 പേർ സെമിനാരിയിൽ നിന്നു പുണ്യസ്ഥലത്തേക്കു യാത്ര തിരിച്ചു.

1. വലിയ പൗലോസ് റമ്പാച്ചൻ.
2. വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാച്ചൻ.
3. കല്ലാശ്ശേരിൽ പുന്നൂസ് റമ്പാച്ചൻ.
4. കണ്ടനാട്ടു യൂയാക്കീം അച്ചൻ.
5. കോടിയാട്ടച്ചൻ.
6. വേങ്കടത്തു ശെമ്മാശൻ.
7. പാറേട്ടു ശെമ്മാശൻ.
8. അയിരൂർ കുറുന്തോട്ടത്തു ശെമ്മാശൻ.
9. പൂതിയോട്ട് ഏബ്രഹാം ശെമ്മാശൻ.

ഈ ഒൻപതു പേരെ കൂടാതെ രണ്ടു വേലക്കാരും ഉണ്ടായിരുന്നു.

പഴയസെമിനാരിയിൽ നിന്നു മൂന്നു മണിക്കാണു യാത്ര തുടങ്ങിയത്. യാത്രാരംഭത്തിൽ പുലിക്കോട്ടിൽ മെത്രാച്ചനും (മാർ ദീവന്നാസ്യോസ് അഞ്ചാമനും) മുറിമറ്റത്തു മെത്രാച്ചനും (പൗലൂസ് മാർ ഈവാനിയോസ്) ഒട്ടധികം പട്ടക്കാരും ചേർന്നു പ്രാർത്ഥനയ്ക്കുശേഷം വികാരഭരിതരായി യാത്ര പറഞ്ഞു. വൈകുന്നേരത്തെ ഭക്ഷണസാധനങ്ങളുമായി എറണാകുളത്തേക്കു വള്ളത്തിൽ യാത്ര തിരിച്ചു. പിറ്റേദിവസം പത്തു മണിക്കു എറണാകുളത്തെത്തി. ഉച്ചതിരിഞ്ഞു തീവണ്ടിയിൽ ആലുവായിൽ ചെന്നു. അന്നു തൃക്കുന്നത്തു സെമിനാരിയിൽ താമസിച്ചു. അടുത്ത ദിവസം രാവിലെ തീവണ്ടിയാത്ര തുടർന്നു. പത്തു മണിക്കു ഷൊർണൂറിൽ എത്തി. അവിടെനിന്നു രണ്ടു മണിക്കു വീണ്ടും യാത്ര തുടർന്നു. അഞ്ചര മണിക്കു പോത്തന്നൂരിൽ ചെന്നു. അവിടെനിന്നു വണ്ടി മാറി യാത്ര തുടർന്നു. ഏഴു മണിക്കു ഈറോഡിലും പിന്നീടു ഭക്ഷണത്തിനു ശേഷം യാത്ര തുടർന്നു രാത്രി പന്ത്രണ്ടുമണിക്കു ജൊലാർപ്പെട്ടിലും എത്തി. അവിടെവച്ചും വണ്ടി മാറി യാത്ര തുടർന്നു. അടുത്തദിവസം (മേടം 16) രാവിലെ ആർക്കോണത്തു എത്തി. അന്നു പകൽ സ്റ്റേഷനിൽ താമസിച്ചു. രാത്രി 8 1/2 മണിക്കു വണ്ടിയിൽ കയറി ബോംബേക്കു തിരിച്ചു. പതിനെട്ടാം തീയതി രാവിലെ അഞ്ചു മണിക്കു വണ്ടി ബോംബെയിലെ ബൈക്കുളാ സ്റ്റേഷനിൽ ചെന്നു. ചില സ്നേഹിതന്മാരുടെ സഹായത്താൽ ഒരു വലിയ ധനികനായ സാസൂൺ എന്ന ആളിന്റെ വക ഒരു കെട്ടിടത്തിൽ താമസസൗകര്യം ലഭിച്ചു. അതേ കെട്ടിടത്തിന്റെ വേറെ

ഒരു ഭാഗത്തു കോടിയാട്ടു വല്ല്യച്ചന്റെ ഒരു മകനും, മേപ്രാൽ പാലമു റ്റത്ത് കൊച്ചുപോത്തച്ചനും, മാത്തനപ്പോത്തിക്കിരിയുടെ ഒരു മകനും താമസിച്ചിരുന്നു.

അന്നു പകൽ ഞങ്ങൾ ട്രാംവണ്ടിയിൽ ബോംബേ തുറമുഖം കാണാൻ പോയി. അവിടുത്തെ റയിൽവേസ്റ്റേഷൻ ഏഷ്യയിലേയ്ക്കും വലുതെ ന്നാണു പറയുന്നത്. ബോംബെയിൽ അധികവും മൂന്നു മുതൽ ആറു വരെ നിലയുള്ള കെട്ടിടങ്ങൾ ആണ്. അടുത്ത പത്തു ദിവസം ബോംബെ യിൽ താമസിച്ചു സ്ഥലങ്ങൾ കാണുകയും പാസ്സ്പോർട്ട്, വിസ മുതലാ യവ വാങ്ങുകയും ചെയ്തു. മാവേലിക്കര പണിക്കർ ശെമ്മാശൻ (പിന്നീട് മാർ ഈവാനിയോസ്) വിസാ വാങ്ങുന്നതിനും മറ്റും വേണ്ട ഏർപ്പാടു കൾ ചെയ്തു. ഞങ്ങൾക്ക് കണ്ട പ്രധാന കാഴ്ചകൾ കാഴ്ചബംഗ്ലാവ്, സമ്പന്നരുടെ വാസസ്ഥലമായ മലബാർ ഹില്ലിലെ വാട്ടർവർക്സ്, തുറ മുഖം, നാണയം അടിക്കുന്ന മിന്റ് മുതലായവയത്രേ. എല്ലാം അത്ഭുത കരമായ കാഴ്ചകൾ തന്നെ.

മേടം 30-ന് നാലര മണിക്കു ഞങ്ങൾ കപ്പൽ കയറാൻ തുറമുഖ ത്തെത്തി. മെഡിക്കൽ പരിശോധനയ്ക്കു ശേഷം കാസ്ത്രേലിയാ എന്ന കപ്പലിൽ കയറി. വൈകിട്ടു കപ്പൽ യാത്രയാരംഭിച്ചു. ഈ ഏഴുനിലക്ക പ്പലിന് സുമാർ 35 കോൽ വീതിയും 150 കോൽ നീളവും ഉണ്ടായിരുന്നു. അതിന്റെ നാലാം നിലയിലാണു ഞങ്ങൾ യാത്ര ചെയ്തത്. ഏഴാം ദിവസം (ഇടവം 6-ന്) രാവിലെ 9 മണിക്കു കപ്പൽ ചെങ്കടലിൽ പ്രവേ ശിച്ചു. അടുത്ത ദിവസം ഏഡൻ തുറമുഖത്തെത്തി. ബോംബെയിൽ നിന്നു ഏഡനിലേക്കു 1663 മൈലുണ്ട്. അവിടെനിന്ന് അടുത്ത ദിവസം യാത്ര തുടർന്നു. 11-ാം തീയതി ഉച്ചയ്ക്കു സൂയസ് തുറമുഖത്തു വന്നു. തുടർന്നു തീവണ്ടിയിൽ പോകണമെന്നു പുന്നൂസ് റമ്പാച്ചൻ അഭിപ്രായ പ്പെട്ടതനുസരിച്ചു കസ്റ്റംസ് പരിശോധനയും കഴിഞ്ഞ് കരയിൽ ഇറങ്ങി. വൈകിട്ട് 6 മണിക്കു തീവണ്ടിയിൽ തിരിച്ചു രാത്രി 8 മണിക്കു ഇസ്ളാ മിയ സ്റ്റേഷനിൽ എത്തിയശേഷം വണ്ടി മാറി യാത്ര തുടർന്നു. കാലത്ത് ആറു മണിക്കു പോർട്ട് സെയ്ദ് സ്റ്റേഷനിലും എത്തി. ശീമദേശത്തെ തണുപ്പ് അനുഭവപ്പെട്ടു തുടങ്ങി. അന്ന് അവിടെ അർമ്മീനിയൻ പള്ളി യിൽ കുർബ്ബാനയ്ക്കു പോയി. അറബി ഭാഷയിലായിരുന്നു കുർബ്ബാന. അന്നവിടെ താമസിച്ചു. അടുത്ത ദിവസം ഒരു റഷ്യൻ കപ്പലിൽ യാത്ര തിരിച്ചു വൈകിട്ടു യോപ്പാ തുറമുഖത്തെത്തി. അവിടെനിന്ന് ഉച്ചയ്ക്ക് തീവണ്ടി കയറി വൈകിട്ടു നാലര മണിക്കു യെറുശലേമിൽ ചെന്നു. രണ്ടു മൂന്നു റമ്പാച്ചന്മാരും മലയാളത്തുകാരൻ മത്തായി ശെമ്മാശനും (പിന്നീടു മാർ ഔഗേൻ ബാവാ) ഞങ്ങളെ സ്വീകരിക്കുന്നതിനു സ്റ്റേഷനിൽ വന്നു. അവരുമൊത്തു കുതിരവണ്ടിയിൽ ഞങ്ങൾക്കു താമസത്തിനേർപ്പാടു

ചെയ്തിരുന്ന സെഹിയോൻ മാളികയിൽ സുഖമായി ചെന്നുചേർന്നു. ബോംബെയിൽ നിന്നു യാത്ര ആരംഭിച്ച് ഇവിടെ എത്തുന്നതിനു പതിനഞ്ചു ദിവസം വേണ്ടിവന്നു.

ഇടവം 15-നു സെഹിയോൻ മാളികയും ചുറ്റുമുള്ള സ്ഥലങ്ങളും കണ്ടു. സെഹിയോൻ മാളിക മൂന്നു നിലയുള്ളതാണ്. അതിന്റെ മൂന്നാമത്തെ നിലയിലാണു പാത്രിയർക്കീസ് ബാവാ താമസിക്കുന്നത്. അദ്ദേഹത്തിന്റെ സന്ദർശകർക്കുള്ള മുറി വിശേഷമായി അലങ്കരിച്ചതാണ്. തുർക്കിയുടെ പട്ടാളം ഇവിടെയും കാവൽ ഉണ്ട്. ഈ മാളികയിലും സമീപത്തുമായി കന്യാസ്ത്രീ അമ്മയെ മാമോദീസാ മുക്കാൻ ഉപയോഗിച്ച കല്ല്, യാക്കോബ് ശ്ലീഹാ കുർബ്ബാന ചൊല്ലിയപ്പോൾ ഇരിക്കാൻ ഉപയോഗിച്ച സിംഹാസനം, മശിഹായെ തൂക്കിയ കുരിശിന്റെ അംശം, അനേകം പരിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ ഇവയെല്ലാം സൂക്ഷിച്ചിരിക്കുന്നതു കണ്ടു. ഈ കെട്ടിടത്തിന്റെ താഴത്തെ നിലയിൽ കന്യാസ്ത്രീ അമ്മയുടെ നാമത്തിൽ ഒരു കിണർ ഉണ്ട്.

ഇടവം 16. ഞങ്ങൾ യവനായക്കാരുടെ പള്ളി സന്ദർശിച്ചു. ഇവിടെ അത്രേ കർത്താവിനെ ക്രൂശിച്ച സ്ഥലം. ഇത് കെട്ടികിളർത്തി ഇട്ടിരിക്കുന്നു. പള്ളിയുടെ തെക്കേ ഭിത്തിയോടു ചേർന്നു കന്യാസ്ത്രീഅമ്മ കരഞ്ഞുകൊണ്ട് നിൽക്കുന്ന മനോഹരവും ഹൃദയഭേദകവുമായ ഒരു രൂപം ഉണ്ട്. ഈ പള്ളിയിൽ നിന്ന് അൽപം വടക്കോട്ടു മാറിയാണു മശിഹായുടെ കബർ. ഈ സ്ഥലത്തു രണ്ടു മുറിയിൽ ഒരു കെട്ടിടം ഉണ്ട്. ഇതിൽ ഒരു മുറിയിൽ മശിഹായുടെ കബറിങ്കൽ മഗ്ദലനക്കാരത്തി മറിയയ്ക്കു മാലാഖ പ്രത്യക്ഷപ്പെട്ടപ്പോൾ ഇരുന്ന കല്ല് സൂക്ഷിച്ചിരിക്കുന്നു. കബറിന്റെ ചുറ്റും സ്വർണ്ണവർണ്ണത്തിലുള്ള അനേകം തൂക്കുവിളക്കുകളും, മാലാഖമാരുടെ രൂപങ്ങളും ഉണ്ട്. കബറിന്റെ പ്രധാനപ്പെട്ട സ്ഥലമെല്ലാം യവനായക്കാരുടെ കൈവശമാണ്. എങ്കിലും എല്ലാ കൂട്ടർക്കും കബറിനു സമീപമായി വേറെവേറെ ത്രോണോസുകൾ ഉണ്ട്. കർത്താവിനെ ക്രൂശിച്ച സ്ഥലത്തിനു ആറു ചുവട്ടടി അകലത്തായി ഒരു വലിയ വിള്ളൽ കാണാം. ഇതിന്റെ അടിയിലത്തെ ഭാഗത്തു നിന്നാണ് ആദാമിന്റെ തലയോട്ടി കണ്ടെടുത്തതെന്നു വിശ്വസിച്ചുവരുന്നു. കബറിന്റെ അടുത്തായി തടികൊണ്ടുള്ള പുരാതനമായ ഒരു കുരിശ് സൂക്ഷിച്ചിരിക്കുന്നു. ഈ കുരിശ് സമീപത്തൊരു കല്ലടാവിൽ നിന്നു കിട്ടിയതാണത്രെ. സമീപത്തായി മശിഹാതമ്പുരാനെ ക്രൂശിക്കുന്നതിനു മുൻകൈയെടുത്ത ആളിനെ അടക്കിയ സ്ഥലം അലങ്കരിച്ചിട്ടിരിക്കുന്നതായി കണ്ടു. അയാൾ പിന്നീടു അനുതപിച്ചെന്നു വിശ്വസിക്കപ്പെടുന്നു.

അടുത്ത ദിവസം ഞങ്ങൾ ഗദസിമയോൻ തോട്ടത്തിലുള്ള പള്ളി കാണാൻ പോയി. പോയ വഴിയിൽ മശിഹായേ കുരിശു ചുമപ്പിച്ചു നട

ത്തിയതായ സ്ഥലവും, അങ്ങനെ പോയപ്പോൾ കുരിശിന്റെ ഭാരം വഹിക്കാൻ വയ്യാതെ വീണപ്പോൾ കൈകുത്തിയ സ്ഥലവും, മശിഹായേ വിസ്താരശേഷം അടച്ചിരുന്ന കാരാഗൃഹവും, ദരിദ്രനായ ലാസർ ഇരുന്നു ഭിക്ഷ യാചിച്ച സ്ഥലവും, മശിഹാ കുരിശുമായി പോയപ്പോൾ ഒരു സ്ത്രീ, മുഖത്തെ വിയർപ്പു തൂക്കാൻ ഒരു തൂവാല കൊടുത്തതായും അതിൽ മശിഹായുടെ രൂപം ഉണ്ടായതായും പറയപ്പെടുന്ന സ്ഥലവും മറ്റും നടന്നു കണ്ടു. ഇതെല്ലാം കഴിഞ്ഞാണ് കന്യാസ്ത്രീഅമ്മയുടെ കബറിങ്കൽ എത്തിയത്. ഈ കബറിങ്കൽ യൗനായക്കാരുടെ ത്രോണോസ്സും, അതിനു സമീപത്തായി നമ്മുടെ ത്രോണോസ്സും ഉണ്ട്. ഈ പള്ളിയിൽ തന്നെ കന്യാസ്ത്രീ അമ്മയുടെ മാതാപിതാക്കളുടെ കബറും സ്ഥിതിചെയ്യുന്നു. സ്വർണ്ണഖചിതമായ 250 തൂക്കുവിളക്കുകൾ മനോഹര കാഴ്ചയായിരുന്നു. കന്യാസ്ത്രീ അമ്മയുടെ മരണത്തിനുശേഷം അപ്പോസ്തോലന്മാർ കൂടി പ്രാർത്ഥന നടത്തിയ ഒരു വലിയ പടം (4 കോൽ നീളം, 2 കോൽ വീതി) വച്ചിരിക്കുന്നു. ഇത് 1905-ൽ ആയിരം പവൻ ചിലവു ചെയ്തു ഉണ്ടാക്കിയതാണത്രേ. ഇത് യൗനായക്കാരുടേതാണ്.

ഈ പള്ളിയിൽ വേറൊരു ഭാഗത്ത് നീതിമാനായ യൗസേപ്പിന്റെയും ഹന്നായുടെയും കബറുകളും ഉണ്ട്. കുർബാനയ്ക്ക് സംബന്ധിച്ചതിനു ശേഷം ഞങ്ങൾ ഗത്സമയോൻ തോട്ടം കാണാൻ പോയി. സ്തേപ്പാനോസിനെ കല്ലെറിഞ്ഞു കൊന്ന സ്ഥലവും ഹോശന്ന പറഞ്ഞ താഴ്വരയും കടന്നാണു പോയത്. പോയവഴിയിൽ മശിഹാ കർതൃപ്രാർത്ഥന പഠിപ്പിച്ചതായ സ്ഥലവും, മശിഹാ ഇരുന്നു എന്നു വിശ്വസിച്ചുവരുന്ന ഒരു കല്ലും കണ്ടു. ഗദസിമയോൻ തോട്ടത്തിൽ, യേശുവിനെ യഹൂദന്മാർ പിടിക്കാൻ വന്നപ്പോൾ താൻ ഒരു സൈത്തു വൃക്ഷത്തോടു വലുതാകുവാൻ കൽപിച്ചതായും, അപ്രകാരം വലുതായപ്പോൾ താൻ അതിൽ മറഞ്ഞു ഇരുന്നതായും പറയപ്പെടുന്ന ഒരു വൃക്ഷം ഇപ്പോഴും കാണാനുണ്ട്. വളരെ പഴക്കമുള്ള ഒരു മരമായി കാഴ്ചയിലും തോന്നും. ഈ തോട്ടത്തിനു സമീപം ഒരു റഷ്യൻ പള്ളിയുണ്ട്. ഇതിന്റെ പടിഞ്ഞാറുവശത്ത് ഒരു പാത കെട്ടി അടച്ചു കിടക്കുന്നു. ഈ പാതയിൽ കൂടി മശിഹാ ഓശാന നാളിൽ കഴുതപ്പുറത്തു കയറി പട്ടണത്തിൽ പ്രവേശിച്ചതായി വിശ്വസിക്കുന്നു. ഈ വഴിയിൽ മനുഷ്യസഞ്ചാരമില്ല. നടക്കുന്നവർ മരിക്കുമെന്ന ഒരു വിശ്വാസവും ജനങ്ങളുടെ ഇടയിൽ ഉണ്ടത്രേ. ഇതിനു സമീപമായി കന്യാസ്ത്രീ അമ്മയെ പ്രസവിച്ചതായ സ്ഥലം കാണുന്നു. ഇവിടെ ഒരു പള്ളിയുണ്ട്. ഈ സ്ഥലത്തിനു സമീപമായി ബസ്പാഗാ എന്ന കുളം ഉണ്ട്. ഈ കുളത്തിലിറങ്ങി ഞങ്ങൾ എല്ലാവരും മുഖം കഴുകി.

അടുത്ത ദിവസം (ഇടവം 19) ഞങ്ങൾ ബേതലഹേം കാണാൻ തിരിച്ചു. പോയ വഴി യാക്കോബ് ശ്ലീഹായുടെ പള്ളി കണ്ടു. ഇത് ഇപ്പോൾ മുസ്ലിം

കളുടെ കൈവശമാണ്. കൂടാതെ ബർ ഏലിയാ എന്ന പേരിൽ ഒരു ദയറാ കണ്ടു. അവിടെനിന്ന് കുതിരവണ്ടിയിൽ ഞങ്ങൾ ബേതലഹേമിൽ എത്തി. ഇവിടെ ഒരു വലിയ കെട്ടിടം കണ്ടു. ഹെലനി രാജ്ഞി പണിയിച്ചതാണത്രേ. ഈ കെട്ടിടത്തിൽ ഉദ്ദേശം ഇരുപതടി പൊക്കമുള്ള നാല്പത് മാർബിൾ തൂണുകൾ ഉണ്ട്. ഓരോന്നും ഓരോ കല്ലിൽ നിന്നും വെട്ടിയെടുത്തവയാണെന്നു കണ്ടാൽ മനസ്സിലാകും. ഈ കെട്ടിടത്തിനടുത്തായി കീഴോട്ട് ഒരു വഴി ഉണ്ട്. ഈ വഴിയിലൂടെ അൽപം നടന്നപ്പോൾ മശിഹായെ പ്രസവിച്ച പുൽതൊഴുത്തിരുന്ന സ്ഥലം കണ്ടു. ഇതിനു സമീപം ഹേറോദേസ് രാജാവ് പൈതങ്ങളെ കൊല്ലിച്ച് അടക്കം ചെയ്ത സ്ഥലവും കണ്ടു. ഇതിനടുത്ത് നമ്മുടെ ഒരു പള്ളി ഉള്ളതും കണ്ടു. സമീപത്തായി വിശുദ്ധ മാതാവ് യേശുവിന് മുല കൊടുത്തു എന്നു വിശ്വസിച്ചുവരുന്ന ഒരു സ്ഥലം ഉണ്ട്. ഇവിടെ വന്നു പ്രാർത്ഥിച്ചാൽ മുലപ്പാലില്ലാത്ത സ്ത്രീകൾക്കു പ്രശ്നപരിഹാരം ഉണ്ടാകുമെന്നു വിശ്വസിച്ചുപോരുന്നു. ഇവിടെനിന്നും മൂന്നു നാഴിക ദൂരത്തിൽ ഒരു മല കാണാം. അവിടെയാണ് ആട്ടിടയന്മാർക്കു മശിഹായുടെ ജനനസമയത്ത് മാലാഖ പ്രത്യക്ഷപ്പെട്ടതത്രെ. ഇവയെല്ലാം കണ്ടുകഴിഞ്ഞു സന്ധ്യയോടെ ഞങ്ങൾ മടങ്ങി.

അടുത്ത ദിവസം സൈത്തു പർവ്വതം കാണാൻ പോയപ്പോൾ പത്രോസ്, യേശുവിനെ തള്ളിപ്പറഞ്ഞ സ്ഥലമെന്നു വിശ്വസിച്ചു വരുന്നിടം കണ്ടു. അതിനടുത്തായിട്ടാണു യവനായ പാത്രിയർക്കീസു ബാവായുടെ ആസ്ഥാനം. അതിനടുത്തായി പീലാത്തോസിന്റെ അരമനയും, യേശുക്രിസ്തുവിനെ വിസ്താരസമയത്തിട്ട കാരാഗൃഹവും കാണാം. ഇവയെല്ലാം കടന്നു ഞങ്ങൾ സൈത്തു പർവ്വതത്തിൽ എത്തി. ഇവിടെയത്രേ കന്യാസ്ത്രീ അമ്മയുടെ കബർ ഇരിക്കുന്ന ഗതസിമയോൻ പള്ളി. ഈ സൈത്തു പർവ്വതത്തിന്റെ മുകളിൽ സ്വർഗാരോഹണ സ്ഥലമുണ്ട്. ഇവിടെ യേശുക്രിസ്തുവിന്റേതെന്നു കരുതപ്പെടുന്ന ഒരു കാൽപാടു കണ്ടു. ഈ സ്ഥലത്തു നിന്നു നോക്കിയാൽ ശലോമോന്റെ ദേവാലയം ഇരുന്ന സ്ഥലവും, യേശു കഴുതപ്പുറത്ത് യെറുശലേമിലേക്കു പ്രവേശിച്ച വാതിലും കാണാം. ഈ ഉയർന്ന സ്ഥലത്തു നിന്നു നോക്കിയാൽ ബഥാന്യാ, ബെസ്പാഗ മുതലായ സ്ഥലങ്ങളും കാണാം. ലാസറിന്റെ കബർ ഇതിനടുത്താണ്. മാർത്തയുടെയും മറിയയുടെയും വീടും കാണാം. ഏലിയാ പ്രവാചകൻ അഗ്നിത്തേരിൽ എടുക്കപ്പെട്ട സ്ഥലവും അടുത്തു തന്നെ കണ്ടു. അടുത്ത ദിവസം (ഇടവം 21–1083 ME) ബാവായുടെ മുന്തിരിതോട്ടം കാണാൻപോയി. ഇത് മലയാളത്തു നിന്നു കൊടുത്ത പതിനായിരം രൂപായ്ക്കു വാങ്ങിയതാണെന്നു പറയുന്നു. ഇതിലെ കെട്ടിടങ്ങൾക്കു വാടക ഇനത്തിൽ തന്നെ ആണ്ടിൽ 350 പവൻ വരുമാനമുണ്ടത്രേ. അടുത്ത ദിവസം കുർബ്ബാനയ്ക്കു കൂടിയ ശേഷം

വിശ്രമിച്ചു. അതിനടുത്ത ദിവസം ഞങ്ങൾ ശലോമോന്റെ പള്ളി കണ്ടു. ഇതിന്റെ പടിഞ്ഞാറുവശത്തെ വാതിലിൽ വച്ചാണു പത്രോസ്, പൗലോസ് ശ്ലീഹന്മാർ മുടന്തനെ സൗഖ്യമാക്കിയത്. ഈ പള്ളിയ്ക്ക കത്തു സുമാർ 40 ചുവടു വീതിയിലും നീളത്തിലും ഒരു പാറയുണ്ട്. പഴയനിയമ കാലത്തു ഈ പാറമേൽ ബലികഴിച്ചിരുന്നതായി അടയാള ങ്ങൾ കാണാം. ഇവിടെ അടുത്തായി ഒരു വലിയ പഴക്കമേറിയ കെട്ടിടം കണ്ടു. ഇത് പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ പള്ളി ആയിരുന്നത്രേ. കുരിശുയുദ്ധകാലത്തു ചില കേടുകൾ സംഭവിച്ചതിനുശേഷം ഉപയോ ഗിക്കാതെ കിടക്കുകയാണ്. ഇതിന് 40 ജനലുകൾ ഉണ്ട്. ഇതിന്റെ കമ്പി യിൽ തുണി ചുറ്റിയാൽ തലവേദന മാറുമെന്നു വിശ്വസിച്ചുപോരുന്നു. ഇങ്ങനെയുള്ള വിശ്വാസികൾ കെട്ടിയ തുണികളാൽ കമ്പി കാണാൻ പാടില്ലാതെയിരുന്നു.

ഒട്ടും അകലെയല്ലാതെ ഒരു സ്ഥലം വേലി കെട്ടിത്തിരിച്ചിരുന്നു. ഇതിനെ അക്കൽദാമാ അല്ലെങ്കിൽ രക്തനിലം എന്നു പറയുന്നു. ഇതിനു സമീപം അബ്ശാലോമിന്റേതെന്നു വിശ്വസിച്ചുപോരുന്ന ശവക്കല്ലറ കണ്ടു. വേറെ ഒരു കല്ലറ കണ്ടത് ശലോമോന്റെ മിശ്രയിംകാരത്തി ഭാര്യ യുടേതെന്നു വിശ്വസിച്ചു വരുന്നു. ഞങ്ങൾ മടക്കയാത്രയിൽ യവനായ ക്കാരുടെ ഒരു പള്ളിയും കണ്ടു. ഇതിൽ മശിഹായുടെ ജനനം മുതൽ മരണം വരെയുള്ള സംഭവങ്ങൾ കാണിക്കുന്ന മുപ്പത്തിരണ്ട് വലിയ പട ങ്ങൾ ഉണ്ട്. സെഹിയോൻ പള്ളിയ്ക്കടുത്തായി അനേകം മെത്രാന്മാരു ടെയും, ബാവാമാരുടെയും കല്ലറകൾ കണ്ടു. കാലം ചെയ്ത പാത്രിക്കീ സന്മാരുടെ കബറുകളും ഇവിടെത്തന്നെയാണ്.

അടുത്ത ദിവസം (ഇടവം 24) ഗദസിമയോൻ പള്ളിയിൽ കുർബ്ബാ നയ്ക്കു പോയി. കുർബ്ബാന ചൊല്ലിയത് പുന്നൂസു റമ്പാച്ചനായിരുന്നു. അതിനുശേഷം, ഞങ്ങൾ പട്ടം ഏൽക്കാൻ വേണ്ടിയുള്ള ഒരുക്കങ്ങളോടും പ്രാർത്ഥനയോടും കഴിച്ചുകൂട്ടി. 27-ാം തീയതി നമസ്കാരത്തിനു പള്ളി യിൽ പോയി. പരിശുദ്ധ ബാവായും നമസ്കാരത്തിനെത്തിയിരുന്നു. അതി നുശേഷം ബാവാ തന്നെ കുർബ്ബാന ചൊല്ലി. കുർബ്ബാന സമയത്തു പട്ടം ഏൽക്കേണ്ട ഞങ്ങൾ മദുബഹായുടെ താഴെ മുട്ടുകുത്തിയിരുന്നു. ബാവാ യാക്കോബ് ശ്ലീഹായുടെ സിംഹാസനത്തിലിരുന്നു. ഞാനും പുതുപ്പള്ളി പാറേട്ടു ശെമ്മാശനും, വേങ്കടത്തു ശെമ്മാശനും ആറു പട്ടം ഏൽക്കാനും, കോടിയാട്ടച്ചനും, കണ്ടനാട്ടച്ചനും കോറിസ്ഥാനം ഏൽക്കുവാനും ഒരു ക്കത്തോടും പ്രാർത്ഥനയോടും ഇരുന്നു. ഇതോടുകൂടി തെക്കിരിക്കൽ പൈലിക്കും വേറെ രണ്ടാൾക്കും മസ്മ്രോനേ സ്ഥാനവും കൊടുക്കുവാൻ ഉണ്ടായിരുന്നു. പട്ടംകൊടയ്ക്കുള്ള പ്രാർത്ഥന ആരംഭിച്ചു, വേദവിപരീ തികളെ ശപിക്കുന്നു എന്നു സത്യം ചെയ്യിച്ചതിനുശേഷം ഞങ്ങളുടെ

പേരുകൾ എഴുതിയ ഒരു പുസ്തകത്തിൽ ബാവാ എഴുതുന്ന തൂവലിൽ പിടിച്ചിരിക്കുന്ന കൈയുടെ വിരലുകളിൽ ഞങ്ങൾ പിടിക്കുകയും കുരിശടയാളത്തിൽ നാലു കുത്തുകൾ ഇടുകയും ചെയ്തു. പിന്നീടു ഈ അടയാളങ്ങളിൽ കുരിശായി വരച്ചു. ഇതിനുശേഷം ഞങ്ങളുടെയെല്ലാം കൈക്കു പിടിച്ചു മദുബഹായിൽ കൊണ്ടുപോയി ബാവാ പട്ടംകൊട ശുശ്രൂഷ ആരംഭിച്ചു. ഈ സമയം ഞങ്ങളുടെ മേൽ ബാവായുടെ കാപ്പയുടെ പുറകുവശം മൂടിയിരുന്നു. അതിനുശേഷം ബാവാ ഞങ്ങളുടെ ഓരോരുത്തരുടെമേൽ കൈ ആഘോഷിക്കയും ധൂപക്കൂറ്റി ഞങ്ങളെക്കൊണ്ടു വീശിക്കയും ചെയ്തു. പിന്നീടു കുർബ്ബാനയുടെ ചടങ്ങുകൾ തുടർന്നു. കുർബ്ബാനയ്ക്കുശേഷം ബാവാ ഞങ്ങളെ ഓരോരുത്തരേയും വാഴ്ത്തി അനുഗ്രഹിച്ചു. ഇങ്ങനെ എല്ലാവരും പട്ടം ഏറ്റു.

അടുത്ത ദിവസം തന്നെ ഞങ്ങൾ ഭക്ഷണത്തിനുശേഷം വളരെ പഴക്കമുള്ള പല രാജാക്കന്മാരുടെ കല്ലറകൾ കണ്ടു. അതിനു സമീപമായി സ്തേഫാനോസിനെ അടക്കം ചെയ്ത കല്ലറയും കണ്ടു. ഈ കല്ലറ കിഴക്കുപടിഞ്ഞാറായിട്ടാണു പണിതിരിക്കുന്നത്. ഒരു ത്രോണോസായി ഈ കല്ലറ ഉപയോഗിച്ചു വരുന്നു. ഇത് ലത്തീൻകാരുടെ കൈവശമാണ്. ഇവർ ത്രോണോസിന്റെ വടക്കുവശത്തു നിന്നാണ് കുർബ്ബാന അർപ്പിക്കുന്നത്. അർമ്മീനിയാ, യൗനായ, കൽദായ, യാക്കോബായ, ഈഗുപ്തായസഭകൾ കിഴക്കോട്ടു തിരിഞ്ഞു നിന്നാണല്ലോ പ്രാർത്ഥിക്കുക. പിന്നീടു ഞങ്ങൾ ശീലോഹാംകുളം കണ്ടു. അറുപത് കൽപടവുകൾ ഇറങ്ങിയാണ് കുളത്തിൽ എത്തേണ്ടത്. ഇതിൽ ജനങ്ങൾ കുളിക്കുന്നതും കണ്ടു. വെള്ളം കുടിക്കാനും ഉപയോഗിച്ചുവരുന്നു. ഇതിന്റെ സമീപത്ത് രക്തനിലം കണ്ടു. ഇത് പത്തുദണ്ഡു വീതിയിലും, ഇരുപത്തഞ്ചു ദണ്ഡു നീളത്തിലും മൈതാനമായി കിടക്കുന്നു.

അടുത്ത ദിവസം (29 ഞായർ) ഞങ്ങളിൽ ചിലർ ക്യംതാപള്ളിയിൽ കുർബ്ബാനയ്ക്ക് പോയി. കണ്ടനാട്ടച്ചനാണ് കുർബ്ബാന ചൊല്ലിയത്. അന്നു തന്നെ മർക്കോസിന്റെ ദയറായിലെ ബഹനാൻ സഹദായുടെ നാമത്തിലുള്ള ത്രോണോസിൽ പുന്നൂസു റമ്പാച്ചൻ കുർബ്ബാന അർപ്പിച്ചു.

പിന്നീട് രണ്ടുമൂന്നു ദിവസങ്ങൾ പാത്രിയർക്കീസ് ബാവാ യാത്രയിൽ നിന്നു മടങ്ങിവരുന്നതിനായി കാത്തിരുന്നു. ഇടവം (1083) 3-ാം തീയതി അദ്ദേഹം യോപ്പാ തുറമുഖത്തു എത്തിയതായി കമ്പി വന്നു. മൂന്നു മണിയോടെ യെറുശലേമിൽ തീവണ്ടിയിൽ വളരെ മെത്രാച്ചന്മാരുടെയും മറ്റും അകമ്പടിയോടെ വന്നെത്തി. സ്റ്റേഷനിൽ എത്തിയപ്പോൾ തുർക്കിയുടെ ഉദ്യോഗസ്ഥന്മാരും, കുതിരപ്പട്ടാളവും രണ്ടു പുറത്തും കാവൽ നിൽക്കുന്നുണ്ടായിരുന്നു. ഇതിനും പുറമെ ഇവിടെയുള്ള കോൺസലന്മാരും സഭാദ്ധ്യക്ഷന്മാരും ആയി വലിയ ഒരു സംഘവും ഉണ്ടായിരുന്നു.

ബാവായുടെ മുമ്പിൽ നാൽപതിൽപരം ശിപായിമാർ അവരുടെ സ്ഥാന വടികൾ ഒരേ അവസരത്തിൽ ഇടിച്ചു ശബ്ദമുണ്ടാക്കി മുന്നോട്ടു നീങ്ങി. ബാവാ കുതിരവണ്ടിയിൽ വലിയ അകമ്പടിയോടു കൂടി സാവകാശത്തിൽ നീങ്ങി ദാവീദിന്റെ കോട്ടവാതുക്കൽ എത്തി. അവിടെ അദ്ദേഹം വണ്ടിയിൽ നിന്ന് ഇറങ്ങി. തുടർന്ന് കാൽനടയായി വാൾ ഏന്തിയ രണ്ടു പട്ടാള ഉദ്യോഗസ്ഥന്മാരുടെ അകമ്പടിയോടുകൂടി സെഹിയോൻ മാളികയിൽ എത്തി. ഉടനെതന്നേ പ്രാർത്ഥനയും, അദ്ദേഹത്തിന്റെ അറബി ഭാഷയിലുള്ള പ്രസംഗവും നടന്നു. പിന്നീട് കൂടിക്കാഴ്ചാ മുറിയിൽ ഇരിക്കുകയും അവിടെവച്ചു ഞങ്ങൾ കണ്ടു കൈമുത്തുകയും അനുഗ്രഹങ്ങൾ തരുകയും ചെയ്തു. മലബാറിൽ നിന്ന് എത്തിയ ഞങ്ങളോട് അദ്ദേഹം പ്രത്യേകം കുശലപ്രശ്നങ്ങൾ നടത്തുകയും ക്ഷേമം അന്വേഷിക്കുകയും അനുഗ്രഹിക്കുകയും ചെയ്തു.

രണ്ടു ദിവസത്തിനുശേഷം, ആറാം തീയതി ഞങ്ങൾ മടങ്ങിപ്പോരുവാൻ ബാവാ അനുവദിച്ചു. ഞങ്ങളെ ഓരോരുത്തരായി വിളിച്ചു സംസാരിക്കുകയും വീണ്ടും അനുഗ്രഹിക്കുകയും ചെയ്തു. പിന്നീട് ഞങ്ങളുടെ തലയിൽ കൈവച്ചു പ്രാർത്ഥിച്ചു. മടക്കയാത്രയിൽ സുഖമായി എത്തുന്നതിനു പ്രത്യേകം പ്രാർത്ഥനകളും നടത്തി. അടുത്ത ദിവസം (10 മിഥുനം 1083) ഞങ്ങൾ കുർബ്ബാനയ്ക്കുശേഷം അവിടെയുള്ള യെറുശലേം ബാവായോടും മറ്റു തിരുമേനിമാരോടും യാത്ര പറഞ്ഞു പിരിഞ്ഞു. യെറുശലേം തീവണ്ടി സ്റ്റേഷനിൽ എത്തി ഞങ്ങളെ യാത്ര അയയ്ക്കുന്നതിന് ചിലരേയും ബാവാ നിയോഗിച്ചിരുന്നു. അന്നു യറുശലേമിൽ താമസിച്ചിരുന്ന മത്തായി ശെമ്മാശനും (പിന്നീട് ഔഗേൻ ബാവാ) ഞങ്ങളെ യെറുശലേം സ്റ്റേഷനിൽ വന്ന് യാത്ര അയച്ചു. അവിടെനിന്നു യോപ്പായിൽ എത്തി അന്നുതന്നേ കപ്പലിൽ മടങ്ങി. പന്ത്രണ്ടാമത്തെ ദിവസം ബോംബെ തുറമുഖത്തു വന്നിറങ്ങി. ഇങ്ങനെ ദൈവത്തിന്റെ കൃപയാൽ ഞങ്ങൾ സുഖമായി നാട്ടിൽ തിരിച്ചെത്തുകയും ചെയ്തു. ഈ യാത്രയിൽ പാറേട്ടെ മാത്യൂസ് ശെമ്മാശൻ സ്വന്തം ചെലവിലാണ് പോയത്.

മെയ് ഒടുവിൽ അബ്ദുള്ളാ ബാവാ യറുശലേമിൽ എത്തിയെങ്കിലും പട്ടം കൊടുക്കുന്നതിനു മുമ്പ് അദ്ദേഹത്തിനു സുഖമില്ലാതായി. തന്നിമിത്തം പട്ടംകൊട എന്നു നടക്കുമെന്നു നിശ്ചയമില്ലാതെ വന്നു. ഡീക്കൻ മാത്യൂസ് ഉൾപ്പെടെ എട്ടു പേർ മടങ്ങിപ്പോകാൻ തീരുമാനിച്ചു. ബേത്ലഹേമും അതിനു ചുറ്റുമുള്ള സ്ഥലങ്ങളും പള്ളികളും സന്ദർശിച്ചു. അവിടെ മക്കളില്ലാത്ത ബഹനാൻ എന്നു പേരുള്ള ഒരാൾ ഇവരെ സ്വീകരിച്ചു സൽക്കരിച്ചു. യറുശലേമിലുള്ളതിനേക്കാൾ കൂടുതൽ ആളുകൾ അവിടെ ഉണ്ടായിരുന്നു, സൗകര്യമുള്ളവരും അവിടെ കാണപ്പെട്ടു. യറുശലേമിലും നമ്മുടെ സഭക്കാർക്കു പള്ളികളും കർമ്മാദികൾ നടത്തുന്ന

തിനുള്ള അവകാശവും ഉണ്ടായിരുന്നു.

കൂടെയുള്ള പലരുടെയും കൈവശം പണം കുറവായിരുന്നതിനാൽ അവരുമായി മടങ്ങിപ്പോകുവാൻ വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാച്ചൻ സമ്മതിച്ചു. അതിനു മുമ്പു തന്നെ മാത്യൂസ് ശെമ്മാശൻ തനിച്ചു തിരികെപ്പോകാൻ അനുവാദം ചോദിച്ചപ്പോൾ “താൻ അത്രയ്ക്കു മിടുക്കനാണെന്നു തന്റെ അപ്പനറിയാൻ പാടില്ലായിരുന്നു. അതുകൊണ്ടല്ലേ എന്നെ കൂട്ടി അയച്ചത്” എന്ന് വട്ടശ്ശേരിൽ റമ്പാച്ചൻ മറുപടി നൽകി. സഹയാത്രക്കാരുടെ കൈയിൽ ഉണ്ടായിരുന്ന പണമെല്ലാം റമ്പാച്ചൻ വാങ്ങി മാത്യൂസ് ശെമ്മാശനെ ഏൽപിച്ചു. “അവരെ നാട്ടിൽ കൊണ്ടാക്കണം. ആവശ്യമെങ്കിൽ നാട്ടിൽ നിന്നു രൂപ വരുത്താൻ തനിക്കു സാധിക്കുമല്ലോ. ഇവരുടെ പേർക്ക് കൂടുതൽ ചെലവു വരുന്നതായാൽ, അവർ തരാത്തപക്ഷം ഞാൻ തന്നുകൊള്ളാമെന്ന്” റമ്പാച്ചൻ ശെമ്മാശനെ അറിയിച്ചു. രണ്ടു പേർ തന്റെ കൈയിൽ നിന്നു കൂടുതൽ ചെലവായ തുക നാട്ടിൽ വന്ന ശേഷം ശെമ്മാശനെ ഏൽപിച്ചു. എല്ലാവരോടും പണം വാങ്ങി കണക്കെഴുതിയപ്പോൾ വേറൊരാൾ അയാളുടെ കൈവശം കുറെ രൂപായുണ്ടെന്നു പറഞ്ഞു കണക്കു കുറിപ്പിച്ചു. പക്ഷേ, പണം ഏല്പിച്ചില്ല. തീവണ്ടിക്കൂലിയും കപ്പൽ കൂലിയും മറ്റും പൊതുവിൽ നിന്നു ചെലവായിപ്പോയെന്ന് അയാൾ പറഞ്ഞു, വന്നിറങ്ങി യാത്ര പോലും പറയാതെ പോവുകയാണുണ്ടായത്.